

പ്രസന്നവും മധുരവും

# കൃഷ്ണപിള്ളസാർ

കഴിഞ്ഞ അരനൂറ്റാണ്ടുകാലത്തെ മലയാളസാഹിത്യത്തിന് സാക്ഷിയായിനിന്ന വലിയൊരെഴുത്തുകാരനാണ് പ്രൊ.എൻ. കൃഷ്ണപിള്ളയുടെ വേർപാടിലൂടെ നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നത്.

സാഹിത്യത്തിന്റെ വിവിധ ശാഖകളിലേക്ക് പടർന്നു പന്തലിച്ച ആ വന്മരത്തിന്റെ പിന്മാറ്റം ഇവിടെയൊരു ശൂന്യത സൃഷ്ടിച്ചിരിക്കുന്നു. നമ്മുടെ കാലമാകട്ടെ ഇങ്ങനെയുള്ള വന്മരങ്ങൾക്ക് ജന്മം നൽകുന്നുമില്ല.

അദ്ദേഹം നാടകകൃത്തായിരുന്നു. നാടക ചിന്തകനായിരുന്നു. സാഹിത്യനിരൂപകനും പണ്ഡിതനുമായിരുന്നു. സാഹിത്യചരിത്രകാരനും ശൈലീവല്ലഭനുമായിരുന്നു.

ഇങ്ങനെയെല്ലാമുള്ള പ്രൊ.എൻ. കൃഷ്ണപിള്ള അവിടെ നില്ക്കട്ടെ.

ഒരു മനുഷ്യനെന്ന നിലയിൽ അദ്ദേഹത്തിന്റെ ഗുണങ്ങളെന്തൊക്കെയായിരുന്നു? എല്ലാ അർത്ഥത്തിലും ഒരു ജന്റിൽമാൻ. സംസ്കാരത്തിന്റെ മാധുര്യം അനുഭവിച്ച ഒരു യോഗ്യൻ. സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും ചെയ്ത ഒരാൾ. ഞാൻ എനിക്കുവേണ്ടി മാത്രമല്ല. തലമുറകൾക്കുവേണ്ടി കൂടിയാണെന്ന വിശ്വസിച്ച ഒരദ്ധ്യാപകൻ.

നമ്മുടെ കാലത്തെ നല്ല അദ്ധ്യാപകരുടെ കുലം അദ്ദേഹത്തെ കുലപതി എന്നു വിളിക്കുന്നു. തലമുറകളെ വിദ്യയുടെ വെളിച്ചത്തിലേക്ക് തുഴഞ്ഞെത്തിക്കാൻ കഴിഞ്ഞ ഈ സാഹിത്യാദ്ധ്യാപകനെക്കുറിച്ചുള്ള ഓർമ്മകൾ വാർന്നു വീഴുന്നത് വർഷങ്ങളായി നാം കേൾക്കുകയാണ്. അദ്ധ്യാപകനെന്ന നിലയിവൽ ഇത്രയേറെ സ്നേഹം ആർജ്ജിക്കാൻ കഴിഞ്ഞതെങ്ങനെയായിരിക്കും? തന്റെ വിദ്യാർത്ഥികളുടെ മനസ്സും കഴിവും കണ്ടെത്തി അവരെ നേർവഴിക്ക് നയിച്ചതിലൂടെ.

കുട്ടിക്കാലത്തേ അദ്ധ്യാപനത്തിന് മഹത്വം കല്പിച്ച ഒരു മനസ്സ്. ഒരദ്ധ്യാപകന്റെ ജോലിയല്ലാതെ മറ്റൊരു ജോലിയും ആശിച്ചില്ല. ആ ജോലി അദ്ദേഹത്തിന്റെ ജീവിതം ധന്യമാക്കിത്തീർക്കുകയും ചെയ്തു. കൃഷ്ണപിള്ള സാറിന്റെ ഒരു ശിഷ്യനും അദ്ദേഹത്തെ മറന്നില്ല. ഈ ശിഷ്യഗണങ്ങളായിരുന്നു അദ്ദേഹത്തിന്റെ യഥാർത്ഥ ബന്ധുക്കൾ. ആ ബന്ധുക്കളുടെ നിറഞ്ഞ കണ്ണുകൾക്കു മുമ്പിലൂടെയാണ് അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടം ജൂലായ് 11-ാം തീയതി വൈകുന്നേരം തൈക്കാട് ശ്മശാനത്തിലേക്ക് കടന്നു പോയത്. അവർക്കറിയാം ഇങ്ങനെ ഒരദ്ധ്യാപകൻ ഇനിയുണ്ടാവുകയില്ലെന്ന്.

നമ്മുടെ എഴുത്തുകാരിൽ അധികം പേരും കോളേജ് അദ്ധ്യാപകരാണല്ലോ. ഇവരിൽ മിക്കവാറും പേർ തിരുവനന്തപുരത്തു പഠിച്ചവരും കൃഷ്ണപിള്ളസാറിന്റെ ഹൃദയത്തിലൂടെ കടന്നുപോയവരുമാണ്. ഇവർക്കെല്ലാം അദ്ദേഹത്തെക്കുറിച്ചുള്ള ഓർമ്മകൾ ഒരു സുഖവും ധനവുമാണ്.

1986 സ്പെതംബറിൽ തന്റെ സപ്തതിയാഘോഷക്കാലത്ത് ഈ ലേഖകനോട് കൃഷ്ണപിള്ള സാർ പറഞ്ഞു: "എന്റെ സാഹിത്യവും ക്ളാസ്സുമുറിയുമായി ബന്ധമുണ്ട്. ഞാൻ ദിവ്യമായി കൊണ്ടുനടന്ന ജോലിയാണ് എന്റേത്. ഒരർത്ഥത്തിൽ ക്ളാസ്റൂമാണ് എന്നെ ഉണ്ടാക്കിയത്. എന്റെ മനസ്സിൽ പലപ്പോഴും ആശയങ്ങൾ വന്നുവീഴുന്നത് ക്ളാസ് റൂമിൽ നില്ക്കുമ്പോഴാണ്.

എന്റെ സാഹിത്യത്തിന്റെ ലബോറട്ടറിയായിരുന്നു എന്റെ ക്ളാസ്റൂം.''

തന്നിലെ ആദർശവാനായ വലിയ അദ്ധ്യാപകനിൽ നിന്ന് എഴുത്തുകാരനായ താനിക്ക് വളരെയൊന്നും മാറിനില്ക്കാൻ കഴിഞ്ഞിരുന്നില്ല എന്ന കാര്യത്തിന് അദ്ദേഹം തന്നെ അടിവരയിടുന്നു. അന്ന് ഈ ലേഖകൻ വെറുതേ ചോദിച്ചു, സാറിന്റെ നിരൂപണം വളരെ അക്കാദമിക്കാണെന്ന ഒരുഭിപ്രായമുണ്ടല്ലോ. സ്വല്പനേരം തന്റെ ചിരിമാറ്റി നിർത്തിക്കൊണ്ട് പറഞ്ഞു: ''സാഹിത്യനിരൂപണത്തിന്റെ ഇന്നത്തെ അവസ്ഥ ശോചനീയമാണ്. നിരൂപണം സർഗ്ഗാത്മകമാണെന്ന പുതിയ മേനി പറച്ചിൽ വലിയ ദ്രോഹമായിത്തീർന്നിരിക്കുന്നു. അങ്ങനെയാണെങ്കിൽ കഥയും കവിതയുമങ്ങെഴുതിയാൽ പോരെ? മറ്റ് ഇന്ത്യൻ ഭാഷകളിൽ ഓരോ ഗ്രന്ഥകാരനെയും പറ്റി നിരവധി ഗ്രന്ഥങ്ങളുണ്ടാകുന്നു. കമ്പ രാമായണത്തെപ്പറ്റി തമിഴിലുണ്ടായ നിരൂപണഗ്രന്ഥങ്ങളെത്രയാണെന്നറിയാമോ? ഇവിടെ ഒരുപക്ഷേ, ആശാനെപ്പറ്റിയാണ് ഏറ്റവുമധികം നിരൂപണം എഴുതപ്പെട്ടത്. എന്നാൽ, അതിന്റെ പോലും അവസ്ഥയെന്താണ്? കൃതികളുടെ ആത്മാവിൽകയറിച്ചെന്ന് പഠനം നടത്തുന്ന സ്വഭാവം നമുക്കില്ല. കൃതിയെ മുന്നിൽ വച്ചുകൊണ്ടു അവർക്ക് പറയാനുള്ള വല്ലതുമൊക്കെ കയറിയങ്ങ് പറയുക. ഇതിന്നിടയിൽകിടന്നു വലയുന്നത് വാസ്തവത്തിൽ സാഹിത്യകൃതിയാണ്. സാഹിത്യകൃതികൾ വച്ചു വേറെയെന്തെങ്കിലും എഴുതുകയെന്ന ഒരു രീതി. വല്ലവരും ഒരു കൃതി വച്ച് വല്ല പഠനമോ മറ്റോ നടത്തിയാൽ അതിനെ അക്കാദമിക്ക് ക്രിട്ടിസിസം എന്ന് വിളിച്ചുകളയുക. പണ്ടൊക്കെ വായനക്കാർ തങ്ങളേക്കാൾ പുസ്തകങ്ങൾ വായിച്ചിട്ടുള്ളവനാണ് നിരൂപകനെന്നും അയാൾക്ക് സാഹിത്യകൃതിയുടെ ആത്മാവിലൂടെ സഞ്ചരിക്കാൻ കഴിയുമെന്നുമൊക്കെ വിശ്വസിച്ചിരുന്നു. ഇന്ന് നിരൂപകനെ വായനക്കാരൻ തീരെ കണക്കിക്കിലെടുക്കുന്നില്ല.''

പുതിയ സാഹിത്യനിരൂപണത്തെക്കുറിച്ച് കൃഷ്ണപിള്ളസാർ വളരെ നിരാശനായിരുന്നു. എന്തിനാണ് ഇവരിങ്ങനെ ഉദ്ധരണികളിൽ അഭയം തേടുന്നത് എന്നു ചോദിച്ചുകൊണ്ടു അദ്ദേഹം ഖേദത്തോടെ ചിരിക്കും. മലയാള നാടകരംഗത്തെ പുത്തൻ പ്രവണതകളെക്കുറിച്ചും അദ്ദേഹത്തിന് നല്ല അഭിപ്രായമല്ല ഉണ്ടായിരുന്നത്. ഇവരുടെ നാടകങ്ങൾക്ക് ഒരു തീം ഇല്ല. തീം ഇല്ലാത്തതുകൊണ്ട് ഈ നാടകങ്ങളിൽ സംഘട്ടനങ്ങളുമില്ല. പിന്നെന്തു നാടകം? ഉള്ളത് വർണ്ണപ്പകിട്ടാണ്. വർണ്ണപ്പകിട്ടുകൊണ്ട് നാടകം ഉണ്ടാവുകയില്ല. ഈ നാടകങ്ങളിലൂടെ നമ്മുടെ നാടകം ശക്തമാവുകയില്ല എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

തിരുവനന്തപുരത്തു പുതുതായി അരങ്ങേറുന്ന ഏത് പുത്തൻ നാടകത്തിനുമുമ്പിലും അദ്ദേഹം പ്രതീക്ഷയോടെ വന്നിരിക്കാറുണ്ടായിരുന്നു. നാടകം കഴിഞ്ഞാൽ അതിന്റെ പ്രവർത്തകരോട് ആ നാടകത്തിലെ ഇല്ലായ്മകളെപ്പറ്റിയും നേട്ടങ്ങളെപ്പറ്റിയും ഹൃദയപൂർവ്വം സംസാരിക്കും. പുതിയ നാടകക്കാരും അദ്ദേഹത്തെ നാടകത്തിന്റെ ആചാര്യനായിട്ടാണ് കരുതിയത്. മലയാള നാടകത്തിന്റെ ദീർഘമായൊരു കാലം അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നു.

എക്കാലത്തെയും മാനുഷികപ്രശ്നങ്ങൾക്ക് അദ്ദേഹം നൽകിയ നാടകാവിഷ്കരണം താൻ നാടകമെഴുതിത്തുടങ്ങിയ കാലത്തെ വലിയൊരു പുതുമതന്നെയായിരുന്നു. പ്രഹസനങ്ങളുടെയും രാജാപ്പാർട്ട് നാടകങ്ങളുടെയും കാലത്ത് നിന്ന് മലയാളനാടകത്തെ, പ്രത്യേകിച്ചും തിരുവനന്തപുരത്തെ നാടകത്തെ 'മനുഷ്യനാടക'ത്തിലേക്ക് കടത്തിക്കൊണ്ടു വന്നത് പി.കെ. വിക്രമൻനായരും കൃഷ്ണപിള്ള സാറുമാണ്. അദ്ദേഹത്തിന്റെ നാടകങ്ങൾ അരങ്ങത്ത് അത്രയൊന്നും പ്രയോഗക്ഷമമല്ല എന്ന അഭിപ്രായം വച്ചു പുലർത്തുന്നവരുണ്ട്. അരങ്ങിൽ വലിയ ഭാഗ്യം സിദ്ധിച്ചിട്ടുള്ള നാടകങ്ങളല്ല അദ്ദേഹത്തിന്റേതെന്ന അഭിപ്രായം ഏറക്കുറെ ശരിയാണ്. ആശയപ്രധാനമാണ് ഈ നാടകങ്ങൾ. തന്റെ നാടകങ്ങളിലെ കേന്ദ്രാശയത്തെക്കുറിച്ച് അദ്ദേഹം തന്നെ ഒരിക്കൽ പറഞ്ഞു: ''സ്വാർത്ഥം സ്നേഹത്തിന്റെ കുപ്പായമിട്ട് മാനുഷബന്ധങ്ങളിൽ കൂടിയിരിക്കുന്നതുകൊണ്ടുള്ള കലാപങ്ങളാണ് എന്റെ എല്ലാനാടകങ്ങളിലെയും കാതലായ ആശയം.''

●

വർക്കലയ്ക്കടുത്തുള്ള ചെമ്മരുതി എന്ന ഗ്രാമത്തിൽ 1082 കന്നിമാസം 7-ാം തീയതി എൻ. കൃഷ്ണപിള്ള ജനിച്ചു. നാവായിക്കുളം, ശിവഗിരി, ആറ്റിങ്ങൽ, തിരുവനന്തപുരം എന്നിവിടങ്ങളിലായിരുന്നു അദ്ദേഹത്തിന്റെ വിദ്യാഭ്യാസം. 1938-ൽ തിരുവനന്തപുരം ആർട്സ് കോളേജിൽ നിന്ന് എം.എ. ബിരുദം നേടി. 1938-മുതൽ 1994 വരെ ശിവഗിരി ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു. പിന്നീട് ഒരുവർഷം തിരുനെൽവേലി ഹിന്ദു കോളേജിൽ അദ്ധ്യാപകനായി. 1944 മുതൽ 1957 വരെ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ അദ്ധ്യാപകനായിരുന്നു. 1958 മുതൽ 1963 വരെ തിരുവനന്തപുരം ഇന്റർമീഡിയറ്റ് കോളേജിൽ പ്രിൻസിപ്പലായി. 1963 മുതൽ 72 വരെ യൂണിവേഴ്സിറ്റി കോളേജിൽ പ്രൊഫസർ. പിന്നീട് യൂണിവേഴ്സിറ്റി ഗ്രാൻഡ് കമ്മീഷന്റെ അവാർഡോടു കൂടി യൂണിവേഴ്സിറ്റി കോളേജിൽ എമിററ്റസ് പ്രൊഫസർ.

'അഴിമുഖത്തേക്ക്' എന്ന നാടകം 1955-ലെ ഏറ്റവും നല്ല നാടകത്തിനുള്ള കേരളസാഹിത്യ അക്കാദമി അവാർഡ് നേടി. 'തിരഞ്ഞെടുത്ത പ്രബന്ധങ്ങൾ' എന്ന കൃതി 1971-ലെ ഓടക്കുഴൽ അവാർഡ് നേടി. 1971 മുതൽ 74 വരെ സാഹിത്യപ്രവർത്തക സഹകരണ സംഘത്തിന്റെ അദ്ധ്യക്ഷനായിരുന്നു. കഴിഞ്ഞ വയലാർ അവാർഡ് അദ്ദേഹത്തിന്റെ 'പ്രതിപാത്രം ഭാഷണഭേദം' എന്ന ശൈലീപഠന ഗ്രന്ഥത്തിനാണ് ലഭിച്ചത്.



കൃഷ്ണപിള്ളസാറും പത്നിയും

ഒ.എൻ.വി.കുറുപ്പ്

# നട്ടുച്ചയ്ക്ക് ഒരസ്തമയം

**മനസ്സിലെ സൂര്യൻ ജ്വലിച്ചുനിൽക്കുന്ന നട്ടുച്ചയ്ക്ക് തന്നെ ആ മൺകൂട് തകർന്നുപോയി. നിസ്സഹായരായ നാം ആ ഭഗ്നഭവന കഥാപാത്രത്തെപ്പോലെ വിലപിച്ചുപോകുന്നു. 'കണ്ണിൽച്ചോരയില്ലാത്ത മരണമേ! നീ ഈ മൺകൂട് തകർത്തു കളഞ്ഞല്ലോ!...**

ഉച്ചതിരിയുംമുമ്പുള്ള അസ്തമയ സമയത്തായിരുന്നു കൃഷ്ണപിള്ളസ്സാറിന്റെ മരണം. എഴുപത്തിരണ്ടാം വയസ്സിലായാലും അത് അകാലമരണമായിരുന്നു. ഒരു നട്ടുച്ചയ്ക്ക് അദ്ദേഹം തലചുററിവീണു. ബോധം പൊടുന്നനെ അസ്തമിച്ചു. പിന്നെ, ആ കൂടും തകർന്നു. എന്നാലി അത്യാഹിതം സംഭവിക്കുന്നതിനു തൊട്ടുമുമ്പുവരെ അദ്ദേഹത്തിന്റെ ധിഷണ നിസ്തന്ദ്രം പ്രവർത്തനനിരതമായിരുന്നു. മേയ് ആദ്യം മൂന്നു യോഗങ്ങളിലദ്ദേഹം സംസാരിക്കുന്നത് ഞാനടുത്തിരുന്നു ശ്രദ്ധിച്ചു. അഞ്ചുമണിക്കൂർ നേരം ഒന്നിച്ച് കാറിൽ സഞ്ചരിക്കുകയും ചെയ്തു. തിരുവനന്തപുരത്തുനിന്ന് ചവറയിലേക്കും, തിരിച്ചും. അപ്പോഴും സാർ സംഭാഷണനിരതനായിരുന്നു. ഇടയ്ക്കൊന്നു മയങ്ങിയതുപോലുമില്ല. സ്വന്തം ശരീരത്തിൽ കൂടുകൂട്ടിയിരിക്കുന്ന രോഗങ്ങളെപ്പററി, അവയെ ചെറുത്തുനില്ക്കുന്ന ആഹാരക്രമത്തെപ്പററി. മരുന്നുകളെയും ചികിത്സാസമ്പ്രദായങ്ങളെയുംപററി, ഏതാണ്ടതിനു സമാന്തരമായി മലയാളസാഹിത്യത്തെ ബാധിച്ചുപോയ രോഗങ്ങളെപ്പററിയും, അതൊക്കെ ചികിത്സിച്ചു മാററാൻ ഉത്സാഹിക്കുന്നവരുടെ കൈയിലെ മരുന്നുകളുടെ സാഫല്യനൈഷ്ഫല്യങ്ങളെപ്പററിയും സാർ സംസാരിച്ചുകൊണ്ടിരുന്നു. ധിഷണയുടെ തീക്ഷ്ണപ്രകാശം പൊഴിയുന്ന ഭാഷണം—എന്നാലതിന്റെ സ്വരം വളരെ സൗമ്യമധുരവും ശൈലി അനൗപചാരികവും സരളവുമായിരുന്നു. ''കണ്ണിച്ചോരയില്ലാത്ത ദൈവമേ, നീ എന്റെ മൺകുടിൽ തകർത്തുകളഞ്ഞല്ലോ...'' എന്ന് നല്ലവരിൽ നല്ലവനായ ഒരു കുടുംബനാഥൻ നെഞ്ചുപൊട്ടി വിലപിക്കുന്നിടത്തവസാനിക്കുന്ന 'ഭഗ്നഭവന'ത്തിന്റെ കർത്താവിന് മനസ്സിലെപ്പോഴും ശുഭാപ്തിവിശ്വാസത്തിന്റെ, പ്രസാദാത്മകതയുടെ ഇളംവെയിലാണുണ്ടായിരുന്നത്. നാടകങ്ങളിൽ മാത്രം അവ ദുരന്തമദ്ധ്യാഹ്നങ്ങളിലേക്ക് മൂത്തുകയറുന്നു. പക്ഷേ, ജീവിതത്തിൽ അതെപ്പോഴും പ്രസാദം വിതറുന്ന പ്രഭാതസന്ധ്യയായിരുന്നു. എന്തൊരു സാന്ത്വനമാണത് പലപ്പോഴും പകർന്നുതന്നതെന്ന് പറഞ്ഞറിയിക്കവയ്യ! സ്വന്തം സാന്നിദ്ധ്യംകൊണ്ടും സമീപനംകൊണ്ടും മററുള്ളവരുടെ വേദനകൾക്ക് സാന്ത്വനമാവുന്ന ഒരു വ്യക്തിവിശേഷം! വാക്കുകൊണ്ടല്ല, അദ്ദേഹം ആശ്വസിപ്പിച്ചത്. ജീവിതത്തിലെ ഏററവും പിരിമുറുക്കമുള്ള സന്ദർഭങ്ങൾ കണ്ടെത്തി ഈ നാടകകൃത്ത്, എല്ലാ പിരിമുറുക്കങ്ങൾക്കും അപ്പുറമുള്ള ഒരു ശാന്തിയുടെ മേഖലയിലേക്ക് കടന്നുചെല്ലുവാനും; സുഹൃത്തുക്കളെ കൈപിടിച്ചു നടത്തുവാനും കഴിവും മനസ്സുമുള്ള വ്യക്തിയായിരുന്നു. സാഹിത്യത്തെപ്പററിയും ജീവിതത്തെപ്പററിയും സമ്പൂർണ്ണതാബോധമുണ്ടാവുക എന്നാൽ നിത്യാസ്വസ്ഥമാവുക എന്നതാണ് ഫലം. പക്ഷേ, സമ്പൂർണ്ണതാബോധത്തിന്റെ പരകോടിയിൽ അതിന്റെ അഭാവത്തെ—എല്ലാം അനിവാര്യമായും അപൂർണ്ണമെന്ന അവബോധത്തെ—തൊട്ടറിയുവാൻ കഴിയുമ്പോഴുണ്ടാവുന്ന ഉദാത്തമായ ഒരു ശാന്തത ആ മനസ്സിലുണ്ടായിരുന്നു. അതുകൊണ്ട്, അദ്ദേഹത്തിന്റെ നിരൂപണത്തിൽ പകയുടെയോ പകവീട്ടലിന്റെയോ കറ പുരണ്ടിട്ടില്ല. തന്നെയും മററുള്ളവരേയും ബന്ധിപ്പിക്കുന്ന തിളക്കമുള്ളൊരു കണ്ണിയാണ് സംസ്കാരബോധമെന്നത് അദ്ദേഹത്തിന്റെ മനസ്സിനെ ദീപ്തമാക്കിയിരുന്നു.

കൃഷ്ണപിള്ളസ്സാറിന്റെ ഓരോ കൃതിയും ഓരോ നിയുക്തതാബോധത്തിന്റെ ഫലാപ്തിയെക്കുറിക്കുന്നു. ഇ.വി.യുടെ ''ബി.എ. മായാവി''യും ആ ജനുസ്സിലുള്ള നാടകങ്ങളും കണ്ടിട്ട്, ''ഇതല്ല നാടകം'' എന്നും, ''ഇങ്ങനെയാണ് ശരിയായ നാടക''മെന്നും കാട്ടിക്കൊടുക്കുവാനുള്ള നിയോഗം അദ്ദേഹം ആത്മാവിൽ പേറിനടന്നു—ഒടുവിൽ അത് ഫലം ചൂടി. അതാണ് ''ഭഗ്നഭവനം'' എന്ന് നമുക്കെല്ലാമറിയാം. സാഹിത്യചരിത്രത്തെപ്പററിയും, ഗവേഷണത്തെപ്പററിയുമെല്ലാം തന്റെ വഴി, ശരിയെന്നു ബോദ്ധ്യമുള്ള വഴി തെളിച്ചുകാട്ടണമെന്ന നിയുക്തതാബോധം 'കൈരളിയുടെ കഥ'യ്ക്ക് കാരണമായി. ഏററവുമൊടുവിൽ, ആധുനിക ശൈലീപാനക്കാർ പടിഞ്ഞാറോട്ടു തിരിഞ്ഞിരുന്ന് പൊരുളറിഞ്ഞും അറിയാതെയും ഉരുക്കഴിക്കുന്ന ''ആംഗല വായ്ത്താരികൾ'' ഒഴിവാക്കി സംഭാഷണശൈലിയിലൂടെ പാത്രസ്വഭാവത്തെ കണ്ടെത്തുവാനുള്ള തന്റെ മാർഗ്ഗം അദ്ദേഹം നീണ്ട തപസ്യയ്ക്കുശേഷം നമുക്ക് കാട്ടിത്തന്നു. അത് നിരവധി പുരസ്കാരങ്ങൾ നേടിയപ്പോൾ, മനസ്സ് തൃപ്തിയിൽ മയങ്ങിയില്ല, ഉണ്ണായിവാരിയർ, വൈലോപ്പിള്ളി എന്നിവരെപ്പററിയും ഓരോ ഗ്രന്ഥം ആ മനസ്സിൽ രൂപം പൂണ്ടുവന്നു. കൈരളിയുടെ കഥയിൽ മൂന്നു ദശാബ്ദങ്ങളുടെ ഉത്തരകാണ്ഡവും എഴുതാൻ പ്രേരണയുണ്ടായി—'നിയോഗം' ഉണ്ടായി. പക്ഷേ, മനസ്സിലെ സൂര്യൻ ജ്വലിച്ചുനില്ക്കുന്ന നട്ടുച്ചയ്ക്കുതന്നെ ആ മൺകൂട് തകർന്നുപോയി. നിസ്സഹായരായ നാം, ആ ഭഗ്നഭവന കഥാപാത്രത്തെപ്പോലെ വിലപിച്ചുപോകുന്നു. കണ്ണിൽച്ചോരയില്ലാത്ത മരണമേ! നീ ഈ മൺകൂട് തകർത്തുകളഞ്ഞല്ലോ...!''



കൃഷ്ണപിള്ളസാർ പേരക്കുട്ടികളോടൊപ്പം

എം.കെ. സാനു

# സ്നേഹത്തിന്റെ ഒരു മതസ്ഥാപകൻ



മലയാള സാഹിത്യത്തിൽ കുലപതി

മറ്റു ക്ളാസ്സുകളിൽ അച്ചടക്കം പാലിച്ചതിനു ശേഷം വിദ്യാർത്ഥികൾ തങ്ങളുടെ സംവൃതമായ നിമിഷം ഉല്ലാസപൂർവ്വം പ്രദർശിപ്പിക്കുന്നത് മലയാളം ക്ളാസ്സുകളിലാണ്. പലതരം പരിപാടികളിലൂടെ പ്രകടിതമാകുന്ന ആ ഉല്ലാസഭാവം മലയാളം ക്ളാസ്സുകളെ എപ്പോഴും ബഹളം നിറഞ്ഞതാക്കി തീർക്കുന്നു. ഈ ബഹളം ഒഴിവാക്കുന്നതിനു വേണ്ടി ഭാഷാദ്ധ്യാപകർ ക്ളാസ്സുകൾ ആകർഷകമാക്കിത്തീർക്കാൻ വഴികൾ കണ്ടുപിടിക്കുന്നു. പദ്യഭാഗം സംഗീതാത്മകമായി ആലപിക്കുക, ആസൂത്രിതമായ ഫലിതം പ്രയോഗിക്കുക, ശബ്ദാടോപത്തിലൂടെ വാചാലതയുടെ ഇന്ദ്രജാലം സൃഷ്ടിക്കുക ഇങ്ങനെ പല ഉപായങ്ങളും ഭാഷാദ്ധ്യാപകർക്ക് അവലംബിക്കേണ്ടതായി വരും. ശൃംഗാരരസം കലർന്ന കാവ്യഭാഗങ്ങൾക്ക് അനുബന്ധമായി അശ്ളീലം ലക്ചറുകളിൽ കലർത്താനും ചിലർ ഉത്സാഹം കാണിക്കാതിരിക്കുന്നില്ല

ഞങ്ങൾ കോളേജിൽ പഠിക്കുന്ന കാലത്ത് മലയാളം ക്ളാസ്സുകളുടെ സ്ഥിതി പ്രായേണ ഇപ്രകാരമായിരുന്നു. മാതൃഭാഷയ്ക്കു വേണ്ടത്ര സ്ഥാനം ലഭിക്കാതിരുന്ന ഒരന്തരീക്ഷത്തിൽ ഈ പ്രവണത നിലനിന്നു പോന്നത് സ്വാഭാവികം മാത്രം. മലയാളം ക്ളാസ്സുകൾ വിദ്യാർത്ഥികൾ അത്ര കാര്യമായെടുത്തില്ലെന്നു സാരം. ഈ പശ്ചാത്തലത്തിൽ ഒരു ഭാഷാദ്ധ്യാപകൻ തുലോം അനാർഭാടമായി ക്ളാസ്സിലേക്ക് കടന്നുവന്നു. അദ്ദേഹത്തിന് സംഗീതം തെല്ലും വശമുണ്ടായിരുന്നില്ല. ഫലിതം പ്രയോഗിക്കാൻ ഒട്ടുംതന്നെ കഴിയുമെന്നു തോന്നിയില്ല. അദ്ദേഹത്തിന്റെ സ്വരമാകട്ടെ, പ്രഥമ ശ്രവണത്തിൽ പരുഷമായി അനുഭവപ്പെടുന്നതും. പക്ഷേ, ലക്ചർ ആരംഭിച്ചതോടെ ക്ളാസ്സിന്റെ മുഴുവൻ ശ്രദ്ധയും പിടിച്ചെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു എന്നുള്ളതാണ് അത്ഭുതം. പതിവനുസരിച്ചുള്ള കുസൃതികളിലേർപ്പെടാൻ ആർക്കും തോന്നിയില്ല. ആശയ സമ്പുഷ്ടമായ വാക്പ്രവാഹത്തിൽ അവർ ലയിച്ചിരുന്നുപോയി എന്നതാണ് വാസ്തവം. ആ അദ്ധ്യാപകൻ കൃഷ്ണപിള്ള സാറായിരുന്നു.

നല്ലൊരദ്ധ്യാപകൻ ഏതു വിഷയത്തെയും നാടകവല്ക്കരിക്കുന്നതിന് സമർത്ഥനായിരിക്കും. പക്ഷേ, നാടക കർത്താവായ പ്രൊ. എൻ. കൃഷ്ണപിള്ള അക്കാര്യത്തിലും വ്യത്യസ്തനായിരുന്നു. കണ്മുന്നിൽ കാണും പടി സ്ഥൂല ദൃഷ്ടാന്തങ്ങൾ അവതരിപ്പിക്കാനും ആശയങ്ങൾക്ക് എരിവും പുളിയും പകർന്നു കൊടുക്കാനും അദ്ദേഹം ശ്രദ്ധിക്കാറേയില്ല. ഇതൊന്നുമില്ലാതെ ചിന്താബന്ധുരമായ ഒരു മനസ്സിന്റെ ഋജുവായ പ്രകാശനത്തിലൂടെ ഇളം മനസ്സുകളെ മറ്റൊരു ലോകത്തിലേക്കുയർത്താൻ കൃഷ്ണപിള്ള സാറിനു സാധിച്ചു.

ഇതേ വിസ്മയംതന്നെയാണ് നാടകത്തിന്റെ ലോകത്തിലും അദ്ദേഹം കാഴ്ച വച്ചത്. നിലവാരം കുറഞ്ഞ മെലോഡ്രാമയും അന്തസ്സാരശൂന്യമായ പ്രഹസനവും കൈയടക്കിവച്ച ഒരരങ്ങിലേക്കാണ് അദ്ദേഹം കാലൂന്നിയത്. ആ അരങ്ങിൽ അദ്ദേഹം ആദ്യമായി കാഴ്ച വച്ചതോ? 'ഭഗ്നഭവനം' പോലെ ബലിഷ്ഠമായ ഒരു നാടകവും. തിരഞ്ഞുനോക്കിയാൽ മെലോഡ്രാമയുടെ അവശിഷ്ടങ്ങൾ അതിൽ കണ്ടെത്താൻ നിങ്ങൾക്ക് കഴിയുമായിരിക്കും. ''പരസ്വമേ'' എന്നതുപോലുള്ള സംബോധനകൾ കൃത്രിമമാണെന്നും നിങ്ങൾക്ക് തോന്നിയേക്കാം. അതൊക്കെ എത്രയോ അപ്രധാനം. ആരംഭം മുതൽ അന്ത്യംവരെ വലിച്ചുകെട്ടിയ വില്ലിന്റെ ഞാണുപോലെ മുറുകി നില്ക്കുന്ന സ്തോഭം നിങ്ങളെ തീർച്ചയായും ആവർജ്ജിക്കുകതന്നെ ചെയ്യും. ഏകാഗ്രതയുടെയും സ്തോഭ തീവ്രതയുടെയും കാര്യത്തിൽ വിശ്വസാഹിത്യത്തിലെ നാടകങ്ങളുടെ കൂട്ടത്തിൽ സ്ഥാനം ലഭിക്കാൻ 'ഭഗ്നഭവന'ത്തിന് അർഹതയുണ്ടെന്ന കാര്യത്തിൽ അധികംപേർ വിയോജിക്കുകയുമില്ല. ഒടുവിൽ ''എടാ, ദൈവമേ, എന്റെ ഈ മൺകുടിൽ നീ തകർത്തുകളഞ്ഞല്ലോ.'' എന്ന് ഒരു കഥാപാത്രത്തിൽ നിന്നുതിരുന്ന വാക്കുകളിൽ ദുരന്ത നാടകത്തിന്റെ കാതലായ മാനവികത സ്പന്ദിച്ചു നില്ക്കുന്നതായി നിങ്ങൾക്കനുഭവപ്പെടുകയും ചെയ്യും. രൂപശില്പത്തിലും പ്രമേയ സ്വീകരണത്തിലും ഒരുപോലെ സാഹസികമായ നവീനത കൈക്കൊള്ളാൻ തനിക്ക് കഴിയുമെന്നാണ് തുടർന്നുള്ള നാടകങ്ങളിലൂടെ പ്രൊ. എൻ. കൃഷ്ണപിള്ള വിളംബരം ചെയ്തത്. കന്യക, ബലാബലം, മുടക്കുമുതൽ, അനുരഞ്ജനം—ഇതിൽ ഏത് നാടകം വേണമെങ്കിലും പരിശോധിച്ചു കൊള്ളൂ. സ്ഫോടനാത്മകവും പ്രകോപനപരവുമായ പ്രമേയങ്ങൾ സാധാരണത്വത്തിന്റെ ബാഹ്യരൂപത്തിൽ അവതരിപ്പിക്കാനുള്ള വൈഭവമാണ് അവയിലെല്ലാം തെളിഞ്ഞുകാണുക. അത് ഒട്ടും പ്രദർശനപരമാകുന്നില്ലെന്നതാണ് പ്രത്യേകം ശ്രദ്ധിക്കേണ്ടത്. ഉപരിതലത്തിലുള്ള ചേഷ്ടകൾക്കു പിന്നിൽ പതിയിരിക്കുന്ന മനുഷ്യ സ്വഭാവത്തിന്റെ സ്വാർത്ഥതയും ആ സ്വാർത്ഥതയുടെ വ്യാമോഹങ്ങളും അവയിലെല്ലാം അടിയൊഴുക്കായി ചലിക്കുന്നത് നിപുണ നേത്രങ്ങൾക്ക് മാത്രമേ കാണാൻ കഴിയൂ. ഒരു പ്രത്യേക സത്യത്തിലേക്ക് അവയുടെ ചിത്രം നമ്മെ നയിക്കുകയും ചെയ്യുന്നു. സ്വാർത്ഥ വിജൃംഭിതമായ വ്യാമോഹങ്ങളാൽ പ്രേരിതനായി മനുഷ്യൻ പലതും നേടിയെടുക്കാൻ പാടുപെടുന്നു. അതെല്ലാം വ്യർത്ഥമെന്ന് കാലം തെളിയിക്കുകയും ചെയ്യുന്നു. മർത്ത്യ ജീവിതത്തെ സംബന്ധിക്കുന്ന സനാതനമായ ഈ ദുരന്തകഥയാണ് പ്രൊ. എൻ. കൃഷ്ണപിള്ള സമകാലിക ജീവിതത്തിൽ അസംസ്കൃത മാദ്ധ്യമങ്ങളിലൂടെ രൂപപ്പെടുത്തുന്ന നാടക ശില്പത്തിൽ ഒരു ദർശനമായി കലർത്തിയിട്ടുള്ളത്. 'ദർശനം' എന്ന ആ ഒറ്റ നാടകത്തിന്റെ കാര്യം തന്നെ നോക്കൂ. ഒരു ട്രീറ്റിസിന് അപ്രകാരമൊരു നാടകരൂപം നൽകാൻ അസാധാരണമായ സാഹസികത്വത്തിനേ കഴിയൂ.

വിമർശനത്തിന്റെയും സാഹിത്യചരിത്രത്തിന്റെയും മേഖലകളിൽ ഇതേ പ്രത്യേകത തന്നെയാണ് പ്രൊ. എൻ. കൃഷ്ണപിള്ള പുലർത്തുന്നത്. ഉദ്ധരണികളുടെ അകമ്പടിയില്ല, ഗ്രന്ഥസൂചിയുടെ ആർഭാടമായ പ്രദർശനമില്ല—ആധുനികകാലത്ത് വിമർശനത്തിനനുപേക്ഷണീയമെന്നു കരുതപ്പെടുന്ന ഇത്തരം ബാധകളെല്ലാം ഒഴിവാക്കിക്കൊണ്ടാണ് അദ്ദേഹം തന്റെ പ്രബന്ധങ്ങൾക്ക്

ശേഷം 49 -ാം പേജിൽ



പി.കെ. ബാലകൃഷ്ണൻ

# ഞാൻ കണ്ട ഒരു വലിയ മനുഷ്യൻ

**കൃ**ഷ്ണപിള്ളസാറിനെക്കുറിച്ച് എന്റെ ചിന്തകൾ ആരംഭിക്കുന്ന ഒരു ബിന്ദുവുണ്ട്. അദ്ദേഹം ഒരു വർക്കലക്കാരനാണ്. വർക്കലയിൽനിന്ന് തിരുവനന്തപുരത്ത് പഠിക്കാൻ വന്നു. തിരുവനന്തപുരത്തുതന്നെ പഠിച്ചു,തിരുവനന്തപുരത്തുതന്നെ അദ്ധ്യാപകനായി, അദ്ദേഹം എന്താണോ ആയത് അതെല്ലാം തിരുവനന്തപുരം അന്തരീക്ഷത്തിൽ, തിരുവനന്തപുരത്തുവച്ചുതന്നെ ആയി. ഇവിടെത്തന്നെ ആദ്യന്തം ജീവിക്കുക മാത്രമല്ല ഇവിടെത്തന്നെവച്ചു മരിക്കുകയും ചെയ്തു. തിരുവനന്തപുരത്തുവന്നതിനുശേഷം അദ്ദേഹം എങ്ങോട്ടും പോയില്ല. ഒരു തിരുവനന്തപുരത്തുകാരന്റേതല്ലാത്ത അനേകം രീതികളോടെ തിരുവനന്തപുരത്തുകാരൻ തന്നെയായി ജീവിച്ചു. എല്ലാവർക്കും ഇങ്ങനെ കഴിയില്ല. ശുദ്ധ അലസന്മാരെക്കൊണ്ടിതു കഴിയും. പക്ഷേ, അദ്ദേഹം ഒരിക്കലും അലസനായിരുന്നിട്ടില്ല. ഉൽക്കർഷത്തെപ്പററി വേവലാതിപ്പെടാത്തവരെക്കൊണ്ടും ഇത് കഴിയും. തന്റെ ഉൽക്കർഷത്തെപ്പററി ഒരിക്കലും അദ്ദേഹത്തിന് വേവലാതിപ്പെടേണ്ട ഭീഷണികൾ ഒന്നുംതന്നെ ഉണ്ടായിട്ടില്ല. ജീവിതത്തിന്റേയും കർമ്മത്തിന്റേയും സ്വാഭാവികമായ ഒരു വഴിച്ചാലിലൂടെ കർമ്മോത്സാഹത്തോടെ അദ്ദേഹം ജീവിച്ചു. ഉത്ക്കർഷങ്ങളുടെ നേരെ അദ്ദേഹം കയർത്തു പെരുമാറിയില്ല. ഉത്ക്കർഷങ്ങൾ അദ്ദേഹത്തെ സ്വയം അറിഞ്ഞെന്നപോലെ പരിലാളിക്കുകയുംചെയ്തു.

ജനനത്തോടൊപ്പം ലഭിച്ച ഒരു ഫ്രെയിമിനകത്ത് തന്റെ ജീവിതം ഉറപ്പിച്ച ഒരാളാണ് പ്രൊ. എൻ. കൃഷ്ണപിള്ള. കൃഷ്ണപിള്ള സാറിന് ജന്മസ്വഭാവം എന്ന ഒന്നുണ്ട്. ആ ജന്മസ്വഭാവം സംസ്കാരം, മാന്യത, മാനുഷികമായ [illegible]യെല്ലാം അലിഞ്ഞുചേർന്നതാണ്. അദ്ദേഹം അദ്ധ്യാപകനായിരുന്നു. അദ്ധ്യാപകനായതല്ല; അദ്ധ്യാപകനായിത്തന്നെ ജനിച്ചതാണ്. പഠിപ്പിക്കുക മാത്രം ചെയ്യുന്ന ഒരദ്ധ്യാപകനായിരുന്നില്ല കൃഷ്ണപിള്ളസാർ. തന്റെ വിദ്യാർഥികളിൽനിന്ന് പഠിക്കുകയെന്നതും ആ അദ്ധ്യാപകന്റെ ലക്ഷ്യമായിരുന്നു. കൃഷ്ണപിള്ളസാറിന്റെ വിദ്യാർത്ഥികൾ

വായനയ്ക്കിടയിൽ

അദ്ദേഹത്തിൻെറ ഭക്തന്മാരായിരുന്നു. ക്ളാസ്സിലിരുന്നു ശിഷ്യന്മാരാകാൻ കഴിഞ്ഞിട്ടില്ലാത്ത കൃഷ്ണപിള്ളസാറിൻെറ ഭക്തന്മാരായ ശിഷ്യന്മാരെ എനിക്കറിയാം. ഗുരുശിഷ്യ ബന്ധത്തിനു ലഭിച്ച വലിയൊരു മൗലികതയായി ഞാൻ ഇത് കരുതുന്നു.

അപൂർവ്വം ചിലരെ മാത്രമേ എനിക്ക് എൻെറ ജീവിതത്തിനിടയിൽ വലിയ മനുഷ്യരായി തോന്നിയിട്ടുള്ളു. മുമ്പിൽ ചെന്നിരിക്കുമ്പോൾ വലിപ്പം അനുഭവപ്പെടുക. നമ്മെക്കാൾ വലിയ ഒരാളിൻെറ മുമ്പിലാണിരിക്കുന്നതെന്ന് നമുക്ക് തോന്നുക. സഹോദരൻ അയ്യപ്പനാണ് എനിക്കു സ്വാനുഭവ സീമയിൽ പ്പെട്ടിട്ടുള്ള ഏററവും വലിയ മനുഷ്യപൂർണ്ണത.. സഹോദരനിപ്പുറത്ത് ഭാഗികമായെങ്കിലും വലിയ മനുഷ്യർ എന്ന തോന്നൽ ഉളവാക്കിയിട്ടുള്ള ഏതാനും പേരിൽ ഒരാളാണ് പ്രൊ. എൻ. കൃഷ്ണപിള്ള. മററുള്ളവരുടെ പേരുകൾ കൂടി ഞാൻ ഇവിടെ പറയാം. കുട്ടിക്കൃഷ്ണമാരാർ, കാതൂർസാർ മത്തായി മാഞ്ഞൂരാൻ, വൈക്കം മുഹമ്മദ് ബഷീർ–ഇവരാരും വലിയവരാണെന്ന തോന്നൽ അടിച്ചേല്പിച്ചവരല്ല. അവരുമായുള്ള ഉററ സമ്പർക്കത്തിൽ അവർ നമ്മെക്കാൾ വലിയ മനുഷ്യരാണെന്ന ധാരണ അറിയാതെ സ്വയം മനസ്സിൽ ഊറുകയാണുണ്ടായത്. നാണവും മാനവുമുള്ള ഒരാളായിരുന്നു കൃഷ്ണപിള്ളസാർ. ഇത് രണ്ടുമില്ലാത്തവർ പെരുകുകയാണല്ലോ നമ്മുക്കു ചുററും. തനിക്കും ശ്രേയസ്സ് വേണമെന്ന മനുഷ്യസാധാരണമായ ആഗ്രഹങ്ങളെല്ലാം അദ്ദേഹത്തിനും ഉണ്ടായിക്കാണും; തീർച്ച. പക്ഷേ, അതിനുവേണ്ടി മാനം കളഞ്ഞ് എന്തും ചെയ്യാമെന്ന മട്ടിൽ അദ്ദേഹം ഒരിക്കലും ഇറങ്ങിയിട്ടില്ല. തൻെറ മാനത്തിനു മുമ്പിൽ അദ്ദേഹം ലാഭനഷ്ടങ്ങൾ നോക്കിയിരുന്നെങ്കിൽ അതിൽ മാനത്തിൻെറ കള്ളിക്കായിരുന്നു പ്രാധാന്യം. കയർത്തുകൊണ്ടല്ല; സൗമ്യമായി ലാഭത്തോട് അദ്ദേഹത്തിന് എന്നും പറയാൻ കഴിയുമായിരുന്നു: "തല്ക്കാലം വഴിമുടക്കാതെ മാറിപ്പോകൂ". സൗമ്യമെങ്കിലും ദൃഢമായ ഒരു പ്രതിഷേധം.

ജന്മപ്രകൃതത്തിൽത്തന്നെ തൃപ്തിയുള്ള ആളായിരുന്നു കൃഷ്ണപിള്ളസ്സാർ. താൻ ആഗ്രഹിക്കുന്നത് കിട്ടുന്നു എന്ന തൃപ്തിയല്ല ജന്മപ്രകൃതത്തിലെ തൃപ്തി. അത് അദ്ദേഹത്തിൻെറ ഒരടിസ്ഥാനസ്വഭാവമാണ്. ഈ തൃപ്തിയുടെ പ്രകടനമാണ് അദ്ദേഹത്തിൻെറ ചിരി. സാറിൻെറ ചിരിയിൽ എല്ലാ അവയവങ്ങളും പങ്കെടുക്കുന്നു. വംശഛേദം ഭയന്നു വിറയ്ക്കുന്ന സ്വന്തം തലമുടിനാരുകൾപോലും ആ ചിരിയിൽ പങ്കാളികളാണ്.

പല നല്ല ആളുകളേയും വളരെ അടുത്തറിയുമ്പോൾ അവരിലെ ചീത്ത അംശത്തെ നമുക്ക് അഭിമുഖീകരിക്കേണ്ടിവരും. ചീത്ത മനുഷ്യരിലെ നല്ല അംശവും നമുക്കനുഭവപ്പെടും. പൂർണ്ണമായി നല്ല അംശമോ പൂർണ്ണമായി ചീത്ത അംശമോ ഉള്ള മനുഷ്യനില്ല. നല്ല മനുഷ്യരെന്നു നാം വിശ്വസിച്ചുപോരുന്ന പലരേയും വളരെയെടുത്തുകാണുമ്പോൾ ചിലതരം നിരാശകൾ അവർ നമ്മിലുളവാക്കിയേക്കാം. എന്നാൽ വളരെയടുത്തറിയുന്നവർക്കുപോലും കൃഷ്ണപിള്ളസ്സാറിനെ പുച്ഛരിക്കണമെന്നോ നിന്ദിക്കണമെന്നോ തോന്നിയിരിക്കാൻ ഇടയില്ലെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. ഏതായാലും സ്നേഹവും ബഹുമാനവും നിറഞ്ഞ മനസ്സുമായിട്ടല്ലാതെ അദ്ദേഹത്തെ ഞാൻ ഒരിക്കൽപ്പോലും അഭിമുഖീകരിച്ചിട്ടില്ല. കടുത്ത അഭിപ്രായവ്യത്യാസങ്ങളുള്ള സന്ദർഭത്തിൽപ്പോലും.

വലിയൊരു പണ്ഡിതനാണ് പ്രൊ. എൻ. കൃഷ്ണപിള്ള എന്ന അഭിപ്രായം എനിക്കില്ല. അദ്ദേഹവുമായി സമ്പർക്കത്തിലാവുമ്പോഴും സംസാരിക്കുമ്പോഴും അദ്ദേഹം വലിയൊരു പണ്ഡിതനാണെന്ന ഇംപ്രഷൻ പക്ഷേ, ശക്തിയായി എന്നിൽ നിലനിർത്താൻ പ്രത്യക്ഷ സമ്പർക്കത്തിൽ എന്നും അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഇങ്ങനെയൊരു ഇംപ്രഷൻ നമ്മളിലുണ്ടാക്കാൻവേണ്ടി യാതൊരുവിധ അഭിനയവും അദ്ദേഹം നടത്താറുമില്ല. തനിക്കുള്ള അറിവും സ്വാഭാവസ്ഥൈര്യവും നന്മയും ആദർശവുമെല്ലാം ചേർന്ന് ഉണ്ടാക്കുന്ന ഈ ഇംപ്രഷനെ ഞാൻ മാനിക്കുന്നു.

അതിവിലപുലമായ ലോകസഞ്ചാരം, വായന, വിഷയ വൈവിദ്ധ്യങ്ങളിലുള്ള പാണ്ഡിത്യം, അദ്ധ്യാപന കലയിലൂടെത്തന്നെ സ്വായത്തമാക്കാൻ കഴിഞ്ഞ അറിവുകൾ, നിരന്തരമായ അദ്ധ്വാന സാധനകൾ–ഈവകയൊക്കെ കൃഷ്ണപിള്ളസ്സാറിനെക്കാൾ പതിന്മടങ്ങുള്ള എൻെറ ചങ്ങാതി അയ്യപ്പപ്പണിക്കരോട് കേവലം ഒരു ചങ്ങാതിമട്ടിൽ പ്രത്യേകമായ യാതൊരാദരവും തോന്നാതെ പെരുമാറുന്ന ഞാൻ കൃഷ്ണപിള്ളസ്സാറിനോട് ഈവിധത്തിൽ ഒരു മനോഭാവവും പെരുമാററരീതിയും പുലർത്താൻ കാരണമെന്തെന്ന് ചിലപ്പോഴെങ്കിലും ഓർത്തു ആശ്ചര്യപ്പെട്ടിട്ടുണ്ട്.

ഒരു നാടകകൃത്താവുകയെന്നതായിരുന്നു കൃഷ്ണപിള്ളസ്സാറിൻെറ ജീവിതത്തിലെ ഏററവും വലിയ ആഗ്രഹം. നാടകസാഹിത്യത്തെപ്പററിയും അരങ്ങിനെപ്പററിയുമൊക്കെ അഗാധമായി പഠിച്ചു. ഇബ്സൻേറയും സ്ററിൻറ് ബർഗിൻേറയും നാടകങ്ങളുമായി അദ്ദേഹം തികഞ്ഞ വൈകാരിക ബന്ധം തന്നെ വച്ചുപുലർത്തി. കേരളത്തിലെ ഇബ്സൻ എന്നൊക്കെ അദ്ദേഹം വിളിക്കപ്പെട്ടുപോന്നു. ഇബ്സൻെറ ജോൺ ഗബ്രിയേൽ ബോർക്ക്മാൻ, എ ലേഡി ഫ്രം ദി സീ എന്നിവ പോലെയുള്ള നാടങ്ങളിൽ പ്രത്യക്ഷപ്പെടുന്ന ജീവിത യഥാതഥത്വത്തിനതീതമായ ഒരുതരം ഉന്മാദത്തിൻെറ യക്ഷിലോകമുണ്ട്. അവിടെ കല ജീവിതത്തിലെ സാമാന്യസത്യങ്ങളെ മാത്രമല്ല, ബുദ്ധി–ഭാവാനാദികളുടെ സാമാന്യമായ സമചിത്തതയുടെ അതിരുകൾവരെ പൊട്ടിക്കുന്നു. ഉന്മാദത്തിൻെറ ഒരു ലോകത്തിലേക്ക്–ഏതായാലും ഉന്മാദത്തിൻെറ അംശങ്ങൾ കലർന്ന ഒരു ലോകത്തിലേക്ക്– അവിടെ നാടകകല ഉയരുന്നു. അതു സാധാരണ സഞ്ചാരമല്ല. അതൊരുതരം മാസ്മരികമായ പറക്കലാണ്. പൊതുവേ പറയട്ടെ ശ്രേഷ്ഠമായ കല ശാന്തമായ സമചിത്തതയുടെ സൃഷ്ടിയല്ല. അതിലെപ്പോഴും ഉന്മാദത്തിൻെറ അംശങ്ങൾ പരതി നടക്കുന്നു. ശ്രദ്ധേയനായ കലാകാരൻ ഉന്മാദിയായിരിക്കണമെന്നല്ല. പക്ഷേ, ഒരു വ്യക്തി, സൃഷ്ടിയുടെ ഗർഭഗൃഹത്തിൽ വച്ചെങ്കിലും സ്വയമറിയാതെ ഉന്മാദിയാവുന്ന ഒരു മുഹൂർത്തമുണ്ട്. ആ മുഹൂർത്തത്തിൻെറ സൃഷ്ടിയാണ് ശ്രേഷ്ഠമായ കല. ജീവിതത്തിൽ എന്നും വർണ്ണശിലയുടെ ശോഭയും ദൃഢതയും പുലർത്തിയിരുന്ന, ആ ദൃഢതയ്ക്ക് ഒരിക്കലും ലംഘനമേൽപ്പിക്കാൻ കഴിയാത്ത ശക്തമായ ആന്തരപ്രകൃതവും കൊണ്ടാവാം കൃഷ്ണപിള്ളസാറിന് നിമിഷമാത്രമായിപ്പോലും ഉന്മാദിയാവാൻ കഴിഞ്ഞില്ല. ഉന്മാദത്തിൻെറ അംശമില്ലാത്തതുകൊണ്ടുതന്നെയാവും, അദ്ദേഹത്തിൻെറ നാടകങ്ങളിൽ ഒരിടത്തും മിന്നൽപ്പിണരിൻെറ ഉദ്വേഗം നമുക്കനുഭവപ്പെടാതായത്.

സി.ജെ യുടെ 'ക്രൈം' 'ആ മനുഷ്യൻ നീ തന്നെ' എന്നീ നാടകങ്ങളോടോ പുളിമാനയുടെ 'സമഷ്ടിവാദി'യോടോ സി.എൻ. ശ്രീകണ്ഠൻനായരുടെ 'ലങ്കാലക്ഷ്മി'യോടോ ഒപ്പം നില്ക്കാൻ കൃഷ്ണപിള്ളസ്സാറിൻെറ നാടകങ്ങൾക്ക് സാധിക്കുകയില്ല. നാടകകൃത്തെന്ന നിലയിൽ അദ്ദേഹം തോററുപോയി എന്നാണെൻെറ വിശ്വാസം. ജീവിതം മുഴുവനും അദ്ദേഹം ചിന്തിച്ചത് നാടകത്തെക്കുറിച്ചാണ്, സ്നേഹിച്ചത് നാടകത്തെയാണ്.

അദ്ദേഹം ജീവിതത്തിൽ എന്നും ഏററവും ഉത്ക്കടമായി അഭിലഷിച്ചത് മഹത്തായ നാടകങ്ങൾ രചിച്ച് ഒരു മഹാനായ നാടകകൃത്താവാനാണ്. ജീവിതത്തിലെ ഏററവും വലിയ ആഗ്രഹങ്ങൾ പലപ്പോഴും നിറവേറാനാകാത്ത ആഗ്രഹങ്ങളായി ഭവിക്കുന്നതു പ്രതിഭാശാലികളുടെ ജീവിതത്തിൽ അസാധാരണമല്ല. ഒരു സാഹിത്യചരിത്രകാരൻ എന്ന നിലയിൽ, ഒരു ഉത്കൃഷ്ട സാഹിത്യ വിമർശകൻ എന്ന നിലയിൽ കൃഷ്ണപിള്ളസ്സാറിൻെറ സ്ഥാനം ഇനിയും ഉയർന്നു കൊണ്ടിരിക്കുന്നുമെന്നു ഞാൻ വിശ്വസിക്കുന്നു. പക്ഷേ, അദ്ദേഹത്തിൻെറ നാടകങ്ങൾ; അദ്ദേഹമാകുന്ന നാടകകൃത്ത്–അത് ഒരു പ്രത്യേക പ്രാധാന്യമുള്ള ചരിത്രവസ്തുതയായി മാത്രമായിരിക്കും ഭാവിയിൽ സ്മരിക്കപ്പെടുക. തീർച്ചയായും ഇതു തികച്ചും വ്യക്തിഗതമായ ഒരു വിലയിരുത്തലാണ്. പക്ഷേ, ഒന്നു വ്യക്തമാക്കട്ടെ. സാറിനെക്കുറിച്ച് നിറഞ്ഞ ബഹുമാനമുള്ളവനും സാറിൻെറ നാടകങ്ങൾ, ഒന്നിച്ചുവച്ച് പഠനവ്യഗ്രതയോടെ വായിക്കുകയും ചെയ്ത ആരാധനകനായ ഒരു"ശിഷ്യ–സുഹൃത്തിൻെറ വിലയിരുത്തലാണിത്.

1970–ലാണ് ഞാൻ 'ഇനി ഞാൻ ഉറങ്ങട്ടെ' എഴുതിത്തുടങ്ങിയത്. 1973–ൽ അത് അച്ചടിച്ചു. അച്ചടിക്കുന്നതിനുമുമ്പ് ഞങ്ങൾ ഒരു ദിവസം ട്രെയിനിൽ കോട്ടയത്തേക്കു യാത്ര ചെയ്തു കൊണ്ടിരിക്കേ ഞാൻ ഇങ്ങനെ ഒരു നോവൽ എഴുതിയ കാര്യം കൃഷ്ണപിള്ളസ്സാറിനോട് പറഞ്ഞു. അദ്ദേഹം ചിരിച്ചു. മഹാഭാരതത്തിന്മേലോ എന്ന് മനസ്സിലൊതുക്കിക്കൊണ്ടുള്ള ചിരി. എസ്.പി.സി.എസ് ഡയറക്ടർബോർഡ് അംഗ മെന്ന നിലയിൽ സംഘം പ്രസി

ശേഷം 49 -ാം പേജിൽ



എല്ലാവരുടേയും കൃഷ്ണപിള്ളസാർ

# *അഗ്നയേ സ്വാഹ!

## പുതുശ്ശേരിരാമചന്ദ്രൻ

അഗ്നിദേവതേ, യേറ്റു
വാങ്ങുകീ ജ്ഞാനാഗ്നിയെ,
ശുദ്ധിതേടുക,
കൈക്കൊണ്ടീടുകീ വിശുദ്ധിയെ!

പാവക, വീണ്ടും
പരിശുദ്ധി പൂവുക,
നീയിപ്പാവനചരിതനെ
മനസ്സിൽ സൂക്ഷിക്കുക!!

ഇതു ഞങ്ങടെ ജീവൻ,
ഇതു ഞങ്ങടെ ദേവൻ,
ഇതു ഞങ്ങടെ
പുരാപുണ്യ സഞ്ചിത ഭാഗ്യം!

ഇതു ഞങ്ങടെ
സർവ്വകാലസംസ്ക്കാരോല്ക്കർഷം!
ഇതു ഞങ്ങൾതൻ ഹർഷം;
ഏലക്കു കഗ്നയേ, സ്വാഹ!!

**രണ്ട്**

ഉജ്ജ്വല മുഹൂർത്തങ്ങൾ
വിടർത്തും സൗന്ദര്യങ്ങൾ
നിർജ്ജര ഹൃദയത്താൽ
തൊട്ടുതൊട്ടറിഞ്ഞോനെ,

വിഷഗന്ധികൾ
മഞ്ഞച്ചിരിതൂകുമീക്കാവിൽ
വനജ്യോത്സ്നയായ് പൂത്തു
സുഗന്ധം നിറച്ചോനെ,

ഞങ്ങൾതൻ ഗുരുവിനെ,
ഞങ്ങൾതന്നാചാര്യനെ,
ഞങ്ങളെയമ്മയച്ഛരായെന്നും
സ്നേഹിച്ചോനെ

അഗ്നി ദേവതേ,
ഏറ്റുവാങ്ങുകീ ജ്ഞാനാഗ്നിയെ,
ശുദ്ധിതേടുക,
കൈക്കൊണ്ടീടുകീ വിശുദ്ധിയെ!

പാവക, വീണ്ടും
പരിശുദ്ധിപൂവുക, നീയീ

പ്ലാവനചരിതനെ
മനസ്സിൽ സൂക്ഷിക്കുക!

**മൂന്ന്**

ഒരു നാളോടിക്കിത—.
ച്ചെത്തിനേൻ ഞാനീ ക്ഷേത്ര—
നടയിൽ, ; മുടങ്ങിയോരെൻ
(1)പൂജ തുടർന്നീടാൻ!

തടഞ്ഞുനിർത്തീ ദ്വാരപാലകർ:-
''ക്ഷേത്രധ്വംസീ
നിനക്കോ മഹാക്ഷേത്ര-
നടയിൽ പ്രവേശനം?...?..''

ഏകലവ്യനെപ്പോലെ
മടങ്ങിപ്പോയോരെന്നെ,
ഏറ്റുവാങ്ങുവാൻ വന്ന
വാത്സല്യമോർമ്മിക്കുന്നേൻ;

തിരിച്ചറിഞ്ഞേനങ്ങേ
പ്പതുക്കൻ സ്വരമന്നേ;
പുറത്തു പരുപരു-
പ്പാർന്ന തേൻവരിക്കയെ!

അങ്ങനെയല്ലോ വന്നൂ
ഞാനുമീത്തിരുമുമ്പിൽ,
(2)ഞങ്ങളാ 'പ്പടപ്പാട്ടുകാരു',
മല്ലാതുള്ളോരും!

തങ്ങളിൽപ്പൊരുത്തമില്ലാത്തവർ
ആദർശത്താൽ
ഭിന്നരായവർ,
തവ ശിഷ്യരാവുകയാലേ,

ഒരു വൃക്ഷത്തിൽ കൂടു
കൂട്ടിയ പറവകൾ,
ഒരു നീലമേലാപ്പി-
ലെരിഞ്ഞ പകലുകൾ!

ഇന്നുമോർമ്മയിൽ
വെയിൽനാളമായ്ത്തിളങ്ങുന്നൂ;
സ്വർണ്ണഗോപുരങ്ങളായ്
വിണ്ണിലേക്കുയരുന്നൂ!

**നാല്**

പക തൻ പുകനാഴ—
ലേശാതെ തെളിവാർന്നു
പകൽപോലെരിഞ്ഞൊരാ
സ്നേഹത്തൂവെളിച്ചത്തിൽ

എഴുത്തിനരുതിനാൻ
(3)പാണിനി പണിതീർത്തു
പ്രതിഷ്ഠ നടത്തിയ
ക്ഷേത്രമണ്ഡപം തോറും!

നിറകൈകളാൽ
വാരിത്തൂവിയ പ്രസാദങ്ങൾ
വിറകൈകളാലെല്ലാം
വാങ്ങുവാനായീലല്ലോ!

മടിയുണ്ടായിട്ടല്ല;
മടിയില്ലാഞ്ഞിട്ടല്ലോ
ഇടയച്ചെക്കനിവ-
നന്നു കൗപീനമാത്രൻ!




പിന്നെയൊന്നൊരുങ്ങി ഞാൻ
വന്നിതങ്ങയെക്കാണാൻ
(4)അങ്ങുറങ്ങുവാൻ പോയി
ട്ടുണർന്നീലല്ലോ പിന്നെ!

**അഞ്ച്**

ഓർമ്മയിൽത്തിളങ്ങുക
യാണിന്നാത്തേജോ രൂപം;
ഓമനിക്കാനുണ്ടല്ലോ
ഞങ്ങൾക്കീ സ്മൃതിചിത്രം!

കൈരളിയുടെ ചിത്ര
ഗോപുര ശില്പങ്ങളിൽ
കൈവിളക്കുമായ് വന്നു
വെളിച്ചം തുളിച്ചതും

നവവർണ്ണങ്ങൾ പൂത്തു
വിരിയുന്നതു, മതിൽ
നവഭാവങ്ങൾ പ്രദീ—
പ്തങ്ങളാവതും കണ്ടേൻ.

പിന്നെയും ചില ശിലാ
ശില്പങ്ങൾ നിൻ കാലൊച്ച
വന്നിടുമെന്നോർത്തഹ—
ല്യകളായ്ക്കഴിയുന്നൂ!

ഇനിയും വിരിയുവാൻ
നില്ക്കുമീ ശതകത്തിൻ
ദല സമ്പുടങ്ങളിൽ
സൗമ്യസൗഗന്ധം തൂകാൻ,

ആരിനിയാരെന്നോർത്തു
കാതോർത്തു നില്പൂ കാലം;
ഹാ! വരികില്ലേ വീണ്ടും
പൂർണ്ണകാമനാമാര്യൻ?...?

* * * * സ

ഇതു ഞങ്ങടെ ജീവൻ,
ഇതു ഞങ്ങടെ ദേവൻ
ഇതു ഞങ്ങടെ
പുരാപുണ്യ സഞ്ചിത ഭാഗ്യം

ഇതു ഞങ്ങടെ
സർവ്വകാല സംസ്ക്കാരോല്ക്കർഷം!
ഇതു ഞങ്ങൾ തൻ ഹർഷം!
ഏല്ക്കുക
അഗ്നയേ
സ്വാഹ!

---

* കൃഷ്ണപിള്ള സാറിന്റെ മൃതദേഹം അഗ്നിക്കുസമർപ്പിച്ചത് ഇതെഴുന്നയാളും കൂടിയായിരുന്നു.

(1) രാഷ്ട്രീയ പ്രവർത്തനത്തിനുവേണ്ടി പഠിത്തം മുടക്കിയശേഷം വീണ്ടും പഠിക്കാൻ വന്നപ്പോൾ അതേ കാരണത്താൽ യൂണിവേഴ്സിറ്റികോളേജിൽ പ്രവേശനം നിഷേധിക്കപ്പെട്ടു. എന്റെ അനുഭവം ശ്രീ.ഒ.എൻ.വിക്കുമുണ്ടായി.

(2) കമ്മ്യൂണിസ്റ്റുകാരായ കവികളെ അന്ന 'പടപ്പാട്ടുകാർ'എന്ന് പരിഹാസപൂർവ്വം ചില നിരൂപകർ വിശേഷിപ്പിച്ചിരുന്നത് ഇവിടെ സ്മരിക്കുന്നു.

(3) കേരളപാണിനി എന്ന് അറിയപ്പെട്ട പ്രൊ. എ.ആർ. രാജരാജവർമ്മ.

(4) കേരളപഠന കേന്ദ്രത്തെക്കുറിച്ചു ഒരു ചർച്ചയ്ക്കുവേണ്ടി വൈകിട്ട് 4 മണിയോടെ വീട്ടിലേക്ക് എന്നെ ക്ഷണിച്ചിരുന്ന ദിവസമാണ് പകൽ രണ്ടുമണിക്ക് കൃഷ്ണപിള്ള സാർ ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടത്.



ടി.എൻ.ഗോപകുമാർ

# എ എസ് എൽ വി ഒരു നയത്തിൻെറ രണ്ടാംതകർച്ച

**ഒ**രു നൂററാണ്ടിനുശേഷം ഇന്ത്യയുടെ ചരിത്രം ഇവിടെ ഭരിച്ച പ്രധാനമന്ത്രിമാരിലൂടെ വിലയിരുത്തുവാൻ ഝടുതിയിൽ ശ്രമിക്കുന്ന ഒരാൾ രാജീവ് ഭരണവേളയിൽ കാണുന്ന പ്രധാന ഘട്ടകങ്ങളിലൊന്ന് 'കമ്പ്യൂട്ടർ' എന്ന വാക്കിന് ഈ കാലഘട്ടത്തിൽ ഉണ്ടായ രാഷ്ട്രീയ പ്രസക്തിയാണ്—രാജീവ്ഗാന്ധിയുടെ ശാസ്ത്രോന്മുഖതയുടെ നല്ല ഭാഗങ്ങളാണ് കോൺഗ്രസ്സുകാർക്ക് 'കമ്പ്യൂട്ടർ' എന്ന വാക്ക് നല്കുന്ന അർത്ഥമെങ്കിൽ ഇന്ത്യൻ യാഥാർത്ഥ്യങ്ങളുമായി തീർത്തും പൊരുത്തപ്പെടാത്ത രാജീവിൻെറ വൈദേശിക കടപ്പാടുള്ള ആശയമായാണ് മിക്ക പ്രതിപക്ഷ നേതാക്കളും പരിഹാസത്തോടെ ഈ വാക്കുപയോഗിക്കുന്നത്. രാഷ്ട്രീയക്കാർക്ക് ശാസ്ത്രവും ശാസ്ത്രപുരോഗതിയെക്കുറിച്ചുള്ള കാഴ്ചപ്പാടും അഴിച്ചുമാററുവാനും മറിച്ച്ധരിക്കാനുമുള്ള ഉടയാടയാണ് ഇന്നത്തെ ഇന്ത്യയിൽ. അയൽരാജ്യവുമായുള്ള 'ശത്രുത'പോലെ നമ്മുടെ ശാസ്ത്രത്തെ സംബന്ധിച്ച വീക്ഷണവും ദേശീയ രാഷ്ട്രീയ നയമായി, തികച്ചും ഭിന്നമായ രണ്ടു ബിന്ദുക്കളിൽ, നിലകൊള്ളുന്നു ഇന്ന്. ഇന്ദിരാഗാന്ധിയുടെ ശാസ്ത്രോന്മുഖത രാഷ്ട്രീയമായി ചോദ്യം ചെയ്യപ്പെട്ട സന്ദർഭങ്ങൾ വിരളമായിരുന്നു. പക്ഷേ തുടക്കംമുതലേ 'കമ്പ്യൂട്ടറി'ൻെറ പേരിൽ, പലപ്പോഴും അനർഹമായി, രാജീവ് പ്രതിക്കൂട്ടിലാക്കപ്പെട്ടു. ഡൂൺസ്കൂളിലെ വിദ്യാഭ്യാസത്തിൻേറയും പൈലററിൻെറ പണിയുടേയും കാര്യത്തിൽ അല്ലെങ്കിൽത്തന്നെ വിമർശനം ഏല്ക്കേണ്ടിവന്നിരുന്ന രാജീവ് (ഇന്ത്യൻ യാഥാർത്ഥ്യങ്ങളുമായി അദ്ദേഹത്തിനുള്ള ബന്ധക്കുറവിൻെറ ഉദാഹരണങ്ങളായിവരെ ചിലർ ഇത് ഉയർത്തിപ്പിടിച്ചിരുന്നു.) അതൊന്നും വകവയ്ക്കാതെയാണ് കമ്പ്യൂട്ടർ പോളിസിയുമായി മുമ്പോട്ടുപോകുന്നത്. അടിസ്ഥാനപരമായി ചിന്തിക്കുമ്പോൾ കമ്പ്യൂട്ടറിൻെറ രാഷ്ട്രീയ ബാധ്യത മാനിക്കാതെയുള്ള, ആ അർത്ഥത്തിൽ അഭിനന്ദനമർഹിക്കുന്ന, നയമാണ് അത്.

ഈ നയത്തിൻെറ പശ്ചാത്തലത്തിൽ എ.എസ്.എൽ.വി.രണ്ടിൻെറ മൂന്നാംമിനിട്ടിലെ തകർച്ച പരിശോധിക്കേണ്ടതാണ്. കേരള നിയമസഭയിലേക്ക് നടന്ന തിരഞ്ഞെടുപ്പുഫലങ്ങൾ അറിഞ്ഞുതുടങ്ങിയിരുന്ന വേളയിൽ, രാജീവ്ഗാന്ധി നോക്കിനില്ക്കേയാണ് എ.എസ്.എൽ.വി ഒന്നാമൻ കഴിഞ്ഞ കൊല്ലം ഇതുപോലെ പരാജയപ്പെട്ടത്. അന്നു രാജീവ് പറഞ്ഞു, 'ശാസ്ത്രജ്ഞന്മാരേ, പതറാതെ മുമ്പോട്ടുപോകുക. പരാജയം വിജയത്തിൻെറ ചവിട്ടുപടിയാണ്' എന്ന്. ഇതാ ഒരു ചവിട്ടുപടികൂടി.

ഇന്ത്യൻ ബഹിരാകാശ ശാസ്ത്രലോകത്തെ ഈ രണ്ടാം പരാജയം എത്രകണ്ട് ബാധിക്കുമെന്നറിയില്ല. വിജയത്തിലേക്കുള്ള പ്രയാണത്തിൻെറ വേഗത മന്ദീഭവിക്കുക മാത്രമല്ല, ആകാശത്തിലെ ഇന്ത്യയുടെ മോഹങ്ങൾ, മററു മേഖലയിലെ ആഗ്രഹങ്ങളെപ്പോലെ, ന്യായമല്ല എന്ന പറച്ചിലിന് പ്രസക്തിയുണ്ടാക്കിക്കൊടുക്കുമോ എന്നും സംശയം. പണ്ടെപ്പോഴോ രോഹിണിയെന്ന ചെറിയ പേലോഡ് നിർദ്ദിഷ്ടസ്ഥാനത്ത് നിക്ഷേപിച്ച ആ ചെറിയ വിജയകഥ മൂന്നാംക്ലാസ്സിൽ ഞാൻ ഒന്നാമനായിരുന്നു എന്ന് പ്രീഡിഗ്രിയിൽ രണ്ടുപ്രാവശ്യം തോററശേഷം പറയുന്ന പയ്യൻെറ ന്യായീകരണംപോലെ തോന്നുന്നു. ഇന്ത്യയുടെ ഉപഗ്രഹവിക്ഷേപ പാടവം ഇനി പഴങ്കഥയാണ്. പഴയ ആ ചെറിയ വിജയം ഇന്ദിരാഗാന്ധിയുടെ കാലത്തുമായിരുന്നു.

ഇന്ന് കേന്ദ്ര ശാസ്ത്രസാങ്കേതിക വകുപ്പ് സെക്രട്ടറിയായ വസന്ത് ഗവാരിക്കർ തുമ്പയിലെ വി.എസ്.എസ്.സി. ഡയറക്ടറായിരിക്കുമ്പോൾ അദ്ദേഹത്തിൻെറ മുറിയിൽ എ.എസ്.എൽ.വി.യുടെ മോഡലുകളിലേക്ക് വിരൽചൂണ്ടി ഈ ലേഖകനോട് പറഞ്ഞ കാര്യങ്ങളുമായി ബന്ധമില്ലാത്ത പരാജയങ്ങളാണ് വിക്ഷേപണത്തിൽ ഉണ്ടായിരിക്കുന്നത്. ഈ പദ്ധതി പാടെ പൊളിഞ്ഞിരിക്കുന്നു.

രാജീവ്ഗാന്ധി പ്രിയോറിട്ടി മേഖലയായിക്കാണുന്ന ഈ വകുപ്പിൽ ഈ വലിയ പരാജയം ഉണ്ടായതിന് കാരണങ്ങൾ പറയാനും കേന്ദ്രഗവൺമെൻറിന് ഉത്തരവാദിത്വമുണ്ട്; പ്രത്യേകിച്ച്, അമ്പതുകൊല്ലത്തിലേറെ പഴക്കമുള്ള ഒരു സാങ്കേതികവിദ്യയുടെ പ്രാരംഭപാഠങ്ങളിലാണ് ഈ തകർച്ച എന്നതുകൊണ്ട്. പക്ഷേ അതിലേറെ നമ്മുടെ ചിന്ത അർഹിക്കുന്ന കാര്യം ഈ ആഗ്രഹത്തിൻെറ, അതുകൊണ്ടുണ്ടാകുന്ന ചെലവിൻെറ ശരി-തെററുകളാണ്.

ഇൻസാററിന് നന്ദി, രാഷ്ട്രാന്തരീയ സംഭവങ്ങളുടെ ലൈവ്ചിത്രങ്ങൾ കുറവൻകോണത്തും ഫരീദാബാദിലും ജാംഷഡ്പൂരലുമിരുന്നു നാം കാണുന്നു. ഈ സൗകര്യത്തിനെതിരെ, ടെലിവിഷൻ ഇന്ത്യൻ യാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടാത്ത വസ്തുവായി ആരും ഇന്നു പറയുന്നില്ല. നമ്മുടെ ഉപഗ്രഹം നാംതന്നെ വിക്ഷേപിക്കാനുള്ള ആഗ്രഹത്തിൽ തെററില്ല. കമേഴ്സിയൽ സ്ഥാപനങ്ങൾ കാശിൻെറ അടിസ്ഥാനത്തിൽ ആകാശങ്ങളിൽ സ്വന്തം പേടകങ്ങൾ ഒട്ടേറെ എത്തിച്ചുകഴിഞ്ഞ ഒരു സന്ദർഭത്തിൽ ഇത്തരം പരാജയങ്ങളെ വെറും വ്യാമോഹങ്ങളുടെ ന്യായമായ അന്ത്യമായി ചിലർ വ്യാഖ്യാനിക്കുമ്പോൾ നമ്മുടെ നാവ് താഴുകയാണ്.

ഇന്ത്യയുടെ കഴിവുററ ബഹിരാകാശ ശാസ്ത്രജ്ഞന്മാർക്കുണ്ടായ ഈ അപമാനത്തിനുമുമ്പ് നഷ്ടപ്പെട്ട എട്ടരക്കോടി വലിയ കാര്യമല്ല. (രാജീവ്ഗാന്ധി ഒരു വിദേശരാജ്യത്തിൽ ഒരുദിവസം ചെലവിട്ടാൽ ഇതിലേറെ കാശു പോകും.) നമ്മുടെ ശാസ്ത്രജ്ഞന്മാർ മററുള്ളവർക്ക് തുല്യരായി നില്ക്കുന്ന മേഖലകൾ വേറെ ഒട്ടേറെയുണ്ടല്ലോ. വളരെ വിലകൊടുത്തിട്ടും ഒരു നൂററാണ്ടിൻെറ വ്യത്യാസം മററ് ഉപഗ്രഹവിക്ഷേപണ രാജ്യങ്ങളുമായി നമുക്കുള്ളത്, എന്നിട്ടും ഒരുതരം നിർബന്ധബുദ്ധിയോടെ നാം അതിനു പിന്നാലെ ചെല്ലുന്നത്, കുട്ടികളുടെ അർത്ഥമില്ലാത്ത പിടിവാശിയാണ്. പൃഥ്വിയുടെ വിജയവിളംബരം അഹങ്കാരത്തോടെ നമ്മുടെ പ്രധാനമന്ത്രി നടത്തിയില്ലായിരുന്നുവെങ്കിൽ അദ്ദേഹത്തെ ഈ ചർച്ചയിൽ ഒന്നാംപ്രതിയായി നാം കാണില്ലായിരുന്നു. രാഷ്ട്രമേധാവി യുദ്ധം പ്രഖ്യാപിക്കുമ്പോൾ സൈനികശേഷിയെ സംബന്ധിച്ച വ്യക്തമായ ധാരണ അദ്ദേഹത്തിനുണ്ടാവുമെന്ന് നാം കരുതുന്നതുപോലെ യുദ്ധകാലാടിസ്ഥാനത്തിൽ വലിയൊരു പ്രോജക്ടിന് അദ്ദേഹം മുൻകൈയെടുക്കുമ്പോൾ അതിൻെറ പരാജയസാധ്യതകളും അദ്ദേഹം മനസ്സിൽ കാണും. ഇതു രണ്ടാം പ്രാവശ്യമായതുകൊണ്ട് പ്രത്യേകിച്ച്. യുദ്ധം തോല്ക്കുമ്പോൾ സൈന്യത്തെ പാടെ കുററംപറയാറില്ലല്ലോ. അതുപോലെ ബഹിരാകാശശാസ്ത്രജ്ഞരുടെ പങ്കും ഈ പരാജയത്തിൽ ഭാഗികമാണ്. പക്ഷേ പ്രോജക്ടിൻെറ നയപരമായ പ്രശ്നങ്ങളുടെ മറുപടി റേസ്കോഴ്സ് റോഡിൽനിന്നുതന്നെ വരണം.

ഏതൊരു സംരംഭത്തിലും പരാജയസാധ്യതയുണ്ട്. രണ്ടല്ല, അഞ്ചുപ്രാവശ്യവും അതുണ്ടായേക്കാം. പക്ഷേ ബഹിരാകാശ ശാസ്ത്രലോകത്തിൽ ഉപഗ്രഹവിക്ഷേപണത്തിൻെറ സ്വഭാവംതന്നെ തുടർച്ചയായുള്ള വിജയങ്ങൾ കാരണം മാറിയിരിക്കുന്നു. ഒരു നിശ്ചിത തുക ഒരു കമ്പനിക്കു നല്കിയാൽ അവർ ഉപഗ്രഹം ഉണ്ടാക്കിത്തരുന്നു. മററൊരു തുക ഒരു രാജ്യത്തിന് നല്കിയാൽ അവർ നമുക്ക് ആവശ്യമുള്ള ഭ്രമണപഥബിന്ദുവിൽ ആ ഉപഗ്രഹത്തെ നിക്ഷേപിച്ചു

ശേഷം 40-ാം പേജിൽ

സിവിലിസേഷൻ ഇൻ ചൈന'' മഹത്തായ ബൃഹദ്‌വാല്യകൃതിയുടെ ...ത്താവ് — ഐതിഹാസിക യത്നങ്ങൾക്കു ...ഷവും ഈ വികൃതവിക്ഷേപണം തുടരുന്നു എന്നത് വിസ്മയകരമെങ്കിലും സത്യമാണ്. കോപ്പർ നിക്കസ്, കെപ്ളർ, ഗലീലിയോ, ന്യൂട്ടൺ തുടങ്ങിയവർ 16-ാം,17-ാം നൂററാണ്ടുകളിൽ ഉദ്ഘാടനം ചെയ്ത ഒന്നാം വൈജ്ഞാനിക വിപ്ളവവും അതേത്തുടർന്ന് ഇതഃപര്യന്തമുള്ള ശാസ്ത്ര സാങ്കേതിക പുരോഗതിയും യൂറോപ്പിൻെറ നേട്ടംതന്നെ. എന്നാൽ അവയുടെ വേരുകൾ നേരിട്ട് പ്രാചീന ഗ്രീസിലേക്കു മാത്രമല്ല താഴുന്നത് എന്നും അറേബ്യയിൽ നിന്നും ഭാരതത്തിൽനിന്നും ചൈനയിൽനിന്നും ഈ യൂറോപ്യൻ നവോത്ഥാനത്തിന് ഊർജ്ജം ലഭിച്ചിട്ടുണ്ടെന്നും മറക്കുന്നത് അല്പജ്ഞതയുടെയോ അതിനെക്കാൾ ഹീനമായ മുൻവിധിയുടെയോ ഫലമാണ്. ശ്രീധരൻെറ പുസ്തകം ഇക്കാര്യം ഒരിക്കൽക്കൂടി സമർത്ഥിക്കുന്നു.

ഇതുപോലൊരു ഭഗീരഥപ്രയത്നത്തിൽ കുററങ്ങളും കുറവുകളും പലതും കണ്ടേക്കാം. ആദ്യപഥികർക്കെല്ലാം അനുഭവപ്പെടുന്ന മാർഗ്ഗതടസ്സങ്ങളാണവ. അതറിഞ്ഞുകൊണ്ട് വിനയപൂർവ്വം ഉണർത്തിച്ചുകൊള്ളട്ടെ, ഇതിൽ ശ്രീധരൻ ആശ്രയിക്കുന്ന ചില മൂലങ്ങളും ഉപാദാനങ്ങളും കുററമററതല്ല. അനവധാനതയുടെ സാക്ഷ്യങ്ങളായ ചില വേദേതിഹാസ പുരാണ തർജ്ജമകളെ ശ്രീധരൻ ആശ്രയിച്ചുകൂടായിരുന്നു. എസ്. അയ്യാക്കുട്ടി ബി.എ.ബി.എല്ലിൻെറ ഉത്സവപ്പറമ്പിൽ നിരത്തിയിട്ടു വില്ക്കുന്ന നിലവാരത്തിലുള്ള പല ''മൂല'' ഗ്രന്ഥങ്ങളെയും പരാമർശിച്ചു കാണുന്നത് വേണ്ടാത്തതായിപ്പോയി. അടിക്കുറിപ്പുകളിൽ അത്തരം പലതും കാണുന്നു. ആരേഴ് ആളുകളെക്കൊണ്ട് യോഗ്യതാപത്രങ്ങളും അവതാരികകളും എഴുതിച്ച് കെട്ടിയെഴുന്നള്ളിക്കുന്ന സമ്പ്രദായം ശ്രീധരനെപ്പോലെ പരിണതപ്രജ്ഞനായ ഒരാൾക്കു ഭൂഷണമല്ല. വലിയ സ്ഥാപനങ്ങൾക്കുപോലും ദുർവ്വഹമായ ഇത്തരം പ്രസിദ്ധീകരണങ്ങൾ ഒററയ്ക്കൊരാൾ നിർവ്വഹിക്കുമ്പോൾ അച്ചടിയിലെ ഭംഗിക്കുറവിനെയും തെററുകളെയുംകുറിച്ചു സൂചിപ്പിക്കുന്നത് അല്പം ക്രൂരമായിരിക്കാം. എങ്കിലും മലയാള പ്രസിദ്ധീകരണങ്ങളിൽ സർവ്വസാധാരണമായ ഈ രോഗങ്ങളിൽനിന്നു നല്ല കാലിക്കോ ബയൻറിട്ട ഈ കൃതികളും മുക്തമല്ലായെന്നു പറയാതിരിക്കാൻ വയ്യ. എങ്കിലും കാഴ്ചയ്ക്ക് ആധികാരികതയും മെയ്യഴകുമുള്ള ഈ മൂന്നു പുസ്തകങ്ങൾ ഏതു പുസ്തക ഷെൽഫിനും അലങ്കാരം തന്നെ

# മതസ്ഥാപകൻ

8-ാം പേജിൽനിന്നും തുടർച്ച

രൂപം നൽകിയിട്ടുള്ളത്. ശ്രദ്ധയോടെ വായിക്കുന്നവർക്ക് സാഹിത്യത്തിൻെറയും സാഹിത്യകൃതികളുടെയും നിലീന ശോഭാരംഗങ്ങൾ അവയിലൂടെ കണ്ടെത്താൻ കഴിയുകയും ചെയ്യും. ചെറിയ ആ സാഹിത്യചരിത്ര കൃതിയിൽപ്പോലും (കൈരളിയുടെ കഥ) എന്തൊരുൾക്കാഴ്ചയാണ്, മിന്നൽപ്പിണരുകൾ പോലെ അവിടവിടെയായി തെളിഞ്ഞു വരുന്നത്.

വെറുതെയല്ല, അടുക്കുന്തോറും ബഹുമാനിക്കാൻ തോന്നുന്ന അപൂർവ്വഗുണം ആ വ്യക്തിത്വത്തിൽ എപ്പോഴും തെളിഞ്ഞു നിന്നത്. അതിപരിചയം അവജ്ഞ ഹേതുവായിത്തീരുന്ന ഈ ലോകത്തിൽ ആ പൊതു നിയമത്തിനൊരപവാദമെന്ന നിലയ്ക്കാണ് പ്രൊ. എൻ. കൃഷ്ണപിള്ളയുടെ നില. ഒരു ശിശുവിൻെറ നിഷ്കളങ്കതയോടുകൂടി തുടർന്ന് ചിരിച്ചുകൊണ്ട് നിങ്ങളെ സമീപിക്കുന്നു. നിത്യസാധാരണമായ കുശലങ്ങൾ പറയുന്നു. അതിനിടയിലൂടെ ജീവിതത്തിന് എക്കാലത്തും ബാധകമായ മൂല്യങ്ങളിലേക്കോ തത്വങ്ങളിലേക്കോ അദ്ദേഹം നിങ്ങളെ നയിക്കുകയും ചെയ്യുന്നു.

ഇന്ന് തിരിഞ്ഞുനോക്കുമ്പോൾ അങ്ങനെയൊരു ഗുരുനാഥനെ ലഭിച്ചത് ഒരു സൗഭാഗ്യമായി അഭിമാനത്തോടെ പറയാൻ എനിക്ക് സാധിക്കുന്നു. അദ്ദേഹം ഞങ്ങളുടെ മനസ്സിൽ ആദർശബോധത്തിൻെറ നാളം കൊളുത്തി. അത് അണയാതെ സൂക്ഷിക്കാൻ പ്രതിജ്ഞയെടുക്കണമെന്നാണ് അദ്ദേഹത്തിൻെറ നേർക്കുള്ള ഭക്തിഭാവം ഞങ്ങളെ പ്രേരിപ്പിക്കുന്നത്.

# ഞാൻ കണ്ട ആ വലിയ മനുഷ്യൻ

10-ാം പേജിൽനിന്നും തുടർച്ച

ഡൻറിൻെറ കൂടെ ഞാൻ സ്ഥിരം സഞ്ചരിക്കുകയും ആളിനെ നിത്യേന കാണേണ്ടിവരികയും ചെയ്ത ഒരു കാലമായിരുന്നു അത്. പിന്നീടൊരുദിവസം കൈയെഴുത്തുപ്രതി പതിനഞ്ചു ദിവസംകൊണ്ട് വായിച്ച് തിരിച്ചുതരണം എന്ന് പറഞ്ഞുകൊണ്ട് സാറിനെ ഏല്പിച്ചു. എന്തുകൊണ്ടോ ഞാൻ ആവശ്യപ്പെട്ട ദിവസങ്ങൾക്കകത്ത് അദ്ദേഹം അത് വായിച്ചില്ല. ഞാൻ തിരിച്ചുവാങ്ങി എസ്.പി.സി.എസ്സിൽ അച്ചടിക്കാൻ കൊടുത്തു. കൊടുത്തതു ഞങ്ങൾ ഒരുമിച്ചാണ്. ഞാൻ അച്ചടിക്കാൻ ഏല്പിച്ച കൈയെഴുത്തു പ്രതി ഞാനറിയാതെ സാർ എസ്.പി.സി.എസ്സിൽ നിന്ന് എടുത്തുകൊണ്ടുപോന്നു എന്നു ഞാൻ പിന്നീടറിയേണ്ടിവന്നു. എന്തെന്നാൽ എൻെറ കൈവശം കിട്ടിയ ആദ്യ എഡിഷനിലെ പല വാക്കുകളും എന്നെ അദ്ഭുതപരതന്ത്രനാക്കുകയുണ്ടായി. സാറ് സ്നേഹത്തിൻെറ സ്വാതന്ത്രമെടുത്ത് അതിൻെറ താളത്തിനും, ശബ്ദലയത്തിനും കൂട്ടുചേരുന്ന രീതിയിൽ ഇരുന്നൂറിൽ കുറയാത്ത വാക്കുകൾ സ്വന്തമായി മാററി എഴുതിയെന്ന അറിവ്, ആ നടപടിയിൽ ഉൾപ്പെട്ട സ്നേഹവും ഔദാര്യബുദ്ധിയും, സർവ്വോപരി ഭാഷാബോധവും ഇന്നും ഞാൻ കൃതജ്ഞതാപൂർവ്വം ഓർക്കുന്നു. ആ പുസ്തകത്തിലെ സകല വാചകങ്ങളും ഹൃദിസ്ഥമായിരുന്ന എനിക്ക്, സാറ് മാററിഎഴുതിയ ഇരുന്നൂറോളം വാക്കുകളുടെ കൃത്യമായ എണ്ണം, അന്നും പറയാൻ കഴിയുമായിരുന്നില്ല. ഇന്നും എനിക്കതു സാദ്ധ്യമല്ല, പക്ഷേ ഇന്ന് ഒരു സത്യം എനിക്കു പറയാൻ കഴിയും. എൻെറ ആ പുസ്തകത്തിൽ പ്രത്യേകമായ ഒരു മുഖശ്രീയുണ്ടെന്നു വിശ്വസിക്കുന്ന പലരും ഉണ്ടെന്നാണ് എൻെറ ധാരണ. ആ മുഖശ്രീയുടെ അത്ര ഗണ്യമല്ലാത്ത ഒരു ഭാഗം കൃഷ്ണപിള്ളസ്സാർ തികഞ്ഞ ശബ്ദബോധത്തോടെയും അർത്ഥബോധത്തോടെയും മാററി എഴുതിച്ചേർത്ത വാക്കുകൾ അവകാശപ്പെട്ടതാണ്. സാറിൻെറ സ്നേഹത്തെയും സാഹിത്യബോധത്തേയും ഒരുപോലെ ഉദാഹരിക്കുന്ന ഈ വലിയ കാര്യം എനിക്ക് ഇന്നുവരെ രേഖപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. ഞാൻ ആദ്യമേ പറഞ്ഞല്ലോ, കൈയെഴുത്തു പ്രതി കൊണ്ടുപോന്ന സാറുപറഞ്ഞിട്ടില്ല എന്ന്. ഒന്നാം എഡിഷൻ പുസ്തകം വായിച്ചാണ് അദ്ദേഹം എന്നോടു കാണിച്ച ഈ പരമമായ ഔദാര്യം ഞാൻ അറിയുന്നതെന്ന്. അതായത് പുസ്തകത്തിൻെറ പ്രസ്താവനയിൽ എനിക്കതുപറയാൻ കഴിയുന്ന പ്രശ്നമേയില്ല-ഇതു പറയാൻ മാത്രമായി പുതിയ ഒരു പ്രസ്താവന എഴുതുന്നതു അധികപ്പററാകുമെന്ന തോന്നൽ മൂലം ഞാൻ അതിനു മുതിരുകയുമുണ്ടായില്ല. ഇന്ന്, ആ വലിയ ജീവിതം ഒരോർമ്മമാത്രമായിരിക്കുന്ന ഇന്ന്, അദ്ദേഹത്തിൻെറ നിസ്സീമമായ സ്നേഹത്തേയും, ആ സ്നേഹത്തിൻെറ പ്രത്യേകമായ പ്രകാശനരീതിയേയും, സാഹിത്യബോധത്തിൻെറ ഉത്കൃഷ്ടത്തേയും ഒന്നുപോലെ ഉദാഹരിക്കുന്ന ഈ കർമ്മം ഞാൻ കൃതജ്ഞതയോടെ കുറിക്കട്ടെ.